# നബിജയന്തിയാഘോഷം

കബീർ എം. പറളി

അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന മുഅ്മിനുകൾ ആദർശരംഗത്തും കർമ്മരംഗത്തും കടന്നുകൂടുന്ന ബിദ്അത്തുകളെ കരുതിയിരിക്കണം. പ്രവാചക സുന്നത്തിന്റെ നിറക്കുടത്തിലേക്ക് ഒരു ബിദ്അത്തിന്റെ തള്ളിക്കയററം അനേകം സുന്നത്തുകളുടെ വിനഷ്ടത്തിന് കാരണമാകും. നബിജന്മദിനം സമുചിതമായി ആഘോഷിക്കുന്ന മുസ്‌ലിംകളെ പ്രസ്തുത ദിവസങ്ങളിൽ ശ്രദ്ധിച്ചു നോക്കിയിട്ടുണ്ടോ? റോഡു നിറഞ്ഞ പ്രകടനത്തിലും, വാദ്യോപകരണങ്ങളുടെ ലഹരിയിലും, വയറുനിറഞ്ഞ മയക്കത്തിലുമാണ് അവരിൽ ഭൂരിഭാഗവും!! സ്വർഗം നേടാനുതകുന്ന എത്ര ഫർദ്വുകളും സുന്നത്തുകളും ഒരൊററ ദിവസം തന്നെ അവരുടെ ജീവിതത്തിൽ നിന്നും കൊഴിഞ്ഞ് പോകുന്നു?!! യഥാർത്ഥ വിശ്വാസികൾക്ക് അത് താങ്ങാനാകില്ല.



പരലോകത്ത് സ്വർഗം നേടാൻ സഹായകമായ എല്ലാ കാര്യങ്ങളും വിശുദ്ധ ക്വുർആനിലൂടെ അല്ലാഹു നമുക്ക് നൽകിയിട്ടുണ്ട്. മഹാനായ പ്രവാചകൻ മുഹമ്മദ് നബി(സ്വ)യാണ് വിശുദ്ധ ക്വുർആനിനെ നമുക്ക് വിശദീകരിച്ചു തന്നത്. സ്വന്തം ജീവിതത്തിലൂടെയായിരുന്നു നബി അത് ചെയ്തത്. മനുഷ്യകുലത്തിന് അല്ലാഹു നൽകിയ അനുഗ്രഹമായിരുന്നു, പ്രവാചകനിയോഗവും തിരുമേനിയുടെ വിശിഷ്ട ജീവിതവും.

“തീർച്ചയായും സത്യവിശ്വാസികളിൽ അവരിൽനിന്ന് തന്നെയുള്ള ഒരു ദൂതനെ നിയോഗിക്കുകവഴി അല്ലാഹു മഹത്തായ അനുഗ്രഹമാണ് അവർക്ക് നൽകിയിട്ടുള്ളത്. അല്ലാഹുവിന്റെ ദൃഷ്ടാന്തങ്ങൾ അവർക്ക് ഓതികേൾപിക്കുകയും, അവരെ സംസ്കരിക്കുകയും, അവർക്കു ഗ്രന്ഥവും ജ്ഞാനവും പഠിപ്പിക്കുകയും ചെയ്യുന്ന (ഒരു ദൂതനെ). അവരാകട്ടെ മുമ്പ് വ്യക്തമായ വഴികേടിൽ തന്നെയായിരുന്നു.” (ആലു ഇംറാൻ: 165)

അല്ലാഹു അല്ലാതെ ആരാധനക്കർഹനില്ലെന്ന് വിശ്വസിക്കുന്നതു കൊണ്ടു മാത്രമല്ല ഒരാൾ മുസ്‌ലിമായിത്തീരുന്നത്. മുഹമ്മദു നബി (സ്വ) അല്ലാഹുവിന്റെ ദൂതനാകുന്നു എന്നു കൂടി വിശ്വസിക്കണം. അവസാനത്തെ പ്രവാചകനാണ് അവിടുന്ന്. തൗഹീദിന്റെ പ്രബോധന മാർഗത്തിൽ കഷ്ടതകൾ ഏറെ സഹിച്ച നബി(സ്വ), തന്റെ ഉമ്മത്തിന്റെ കാര്യത്തിൽ വളരെയധികം താൽപര്യമുള്ളവരായിരുന്നു.

“തീർച്ചയായും നിങ്ങൾക്കിതാ നിങ്ങളിൽ നിന്നുതന്നെയുള്ള ഒരു ദൂതൻ വന്നിരിക്കുന്നു. നിങ്ങൾ കഷ്ടപ്പെടുന്നത് സഹിക്കാൻ കഴിയാത്തവനും, നിങ്ങളുടെ കാര്യത്തിൽ അതീവ താൽപര്യമുള്ളവനും, സത്യവിശ്വാസികളോട് അത്യന്തം ദയാലുവും കാരുണ്യവാനുമാണ് അദ്ദേഹം.” (തൗബ: 128)

സകലമാന ആദരണീയ സ്വഭാവങ്ങളും ലോകത്ത് പൂർത്തീകരിച്ചു നൽകാൻവന്ന നബി(സ്വ) എല്ലാ മഹൽ സ്വഭാവങ്ങളുടേയും ഉടമയായിരുന്നു. വിമർശകൻമാർ മഹാനായ പ്രവാചകനെ ക്രൂരമായി ആക്ഷേപിക്കുന്നതും, തത്വദീക്ഷയില്ലാത്തവിധം ഇകഴ്ത്തുന്നതും ആ ധവളജീവിതത്തിന്റെ ഒളി കാണാൻ കഴിയാത്തവിധം തങ്ങളുടെ ഹൃദയത്തെ നാലു താഴിട്ടു പൂട്ടിയതു കൊണ്ടാണ്. “തീർച്ചയായും നീ മഹത്തായ സ്വഭാവത്തിലാകുന്നു.” (ക്വലം: 4) എന്ന് അല്ലാഹു തിരുമേനിയെപ്പററി പറഞ്ഞത് അവസാന നാൾവരേയും സത്യമാണ്. മഹത്തായ വിശ്വാസവും, ആരാധനകളും, സ്വഭാവങ്ങളും, പെരുമാററച്ചട്ടങ്ങളും പഠിപ്പിച്ച പ്രവാചകനിൽ മാത്രമാണ് ഐഹികവും പാരത്രികവുമായ ഗുണത്തിനു വഴികാട്ടുന്ന മാതൃകയുള്ളത്. അല്ലാഹു പറയുന്നു:

"തീർച്ചയായും നിങ്ങൾക്ക് -അല്ലാഹുവെയും അന്ത്യദിനത്തെയും പ്രതീക്ഷിക്കുന്ന വർക്ക് -അവരിൽ ഉത്തമ മാതൃകയുണ്ടായിട്ടുണ്ട്. ആരെങ്കിലും തിരിഞ്ഞുകളയുന്ന പക്ഷം തീർച്ചയായും അല്ലാഹു തന്നെയാകുന്നു പരാശ്രയമുക്തനും സ്തുത്യർഹനുമായി ട്ടുള്ളവൻ." (മുംതഹിന: 6)

നമ്മളെല്ലാവരും നമ്മെപ്പടച്ച റബ്ബിനെ സ്നേഹിക്കുന്നവരും റബ്ബിന്റെ കൽപനകൾ കഴിയുന്നത്ര അനുസരിക്കു ന്നവരും ആരാധലയിൽ അവനോടു കൂടെ ആരേയും, ഒന്നിനേയും പങ്കുചേർക്കാതിരിക്കുന്നവരുമാണല്ലൊ? എന്നാൽ പടച്ചവനോടുള്ള നമ്മുടെ സ്നേഹം അർഥവത്താകണമെങ്കിൽ പ്രവാചകനെ പിന്തുടരുകവഴി മാത്രമേ സാധിക്കുകയുള്ളൂ. അല്ലാഹുവിനെ അംഗീകരിക്കുകയും റസൂലിനെ ധിക്കരിക്കുകയും ചെയ്യുന്ന ഒരാൾക്കും ശരിയായ മുഅ്മിനാകാൻ സാധിക്കില്ല എന്നർത്ഥം. അല്ലാഹു പറയുന്നു:

"(നബിയേ,) പറയുക: നിങ്ങൾ അല്ലാഹുവെ സ്നേഹിക്കുന്നുണ്ടെങ്കിൽ എന്നെ നിങ്ങൾ പിന്തുടരുക. എങ്കിൽ അല്ലാഹു നിങ്ങളെ സ്നേഹിക്കുകയും നിങ്ങളുടെ പാപങ്ങൾ പൊറുത്തുതരികയും ചെയ്യുന്നതാണ്. അല്ലാഹു ഏറെ പൊറുക്കുന്നവനും കരുണാ നിധിയുമത്രെ." (ആലു ഇംറാൻ : 31)

ഖുർആൻ വളരെ വ്യക്തമായാണ് നമുക്ക് കാര്യങ്ങൾ പറഞ്ഞുതരുന്നത്. അല്ലാഹുവിന്റെ സ്നേഹവും, ദൈനംദിന ജീവിതത്തിൽ അറിഞ്ഞും അറിയാതെയും വന്നു പോകുന്ന തെററുകൾക്കുള്ള മാപ്പും എപ്പോഴും കൊതിക്കുന്നവരാണ് നമ്മളോരോരുത്തരും. അപ്പോൾ നാമെന്തു വേണം? നമ്മുടെ മുത്തുനബിയെ അനുസ രിച്ചേ പററൂ. സ്വഹാബികൾക്ക് പ്രവാചകനോടുണ്ടായിരുന്ന സ്നേഹവും ബഹുമാനവും എത്രയായിരുന്നു വെന്ന് അവരുടെ ചരിത്രം പരിശോധിച്ചാലറിയാം.

അച്ചടക്കവും ആദരവും ആത്മാർത്ഥതയും നിറഞ്ഞ സ്നേഹത്തിനാണ് നിർദ്ദേശങ്ങളെ അനുസരിക്കാനുള്ള കഴിവ് കാണൂ. നബി(സ്വ)യോട് നമുക്കുണ്ടാകേണ്ടത് അത്തരത്തിലുള്ള സ്നേഹമാകണം. തിരുമേനി തന്നെ പലവുരു പറഞ്ഞുതന്ന ഒരു കാര്യമുണ്ട്: "സ്വന്തം മാതാപിതാക്കളേക്കാൾ, സന്താനങ്ങളേക്കാൾ, സകല ജനതയേക്കാൾ ഞാൻ നിങ്ങൾക്ക് പ്രിയങ്കര നായിത്തീരുവോളം നിങ്ങളിലൊരാൾക്കും വിശ്വാസിയാകാൻ സാധ്യമല്ല" (ബുഖാരി, മുസ്ലിം) എന്ന താണത്.

പ്രവാചകനെ സ്നേഹിച്ച സ്വഹാബികൾ ആ ജീവിതത്തെ ആമൂലാഗ്രം പിന്തുടരുകയായിരുന്നു. അവരുടെ നബിസ്നേഹം വെറും വൈകാരികമായിരുന്നില്ല. അതുകൊണ്ടാണ്, റബീഉൽ അവ്വലായാൽ മക്കയുടേയൊ മദീനയുടേയൊ തേരുവോരങ്ങളിലൂടെ കൊടിയേന്തി, 'മൗലായ' പാടി വരിവരിയായി നടന്ന ഒരൊററ സംഭവവും അവരുടെ ജീവചരിത്രത്തിൽ കാണാത്തത്. നബി(സ്വ)യെ കാണാൻ, കേൾക്കാൻ, അവിടത്തോ ടൊപ്പമിരിക്കാൻ അവർ കൊതിച്ചത്, തിരുനബിയോടൊപ്പം സ്വർഗത്തിൽ കഴിയാനാണ്. അതിന് നബി(സ്വ) നിർദ്ദേശിച്ചതല്ലാത്ത ഒന്നും അവർ ചെയ്തില്ല. കൊടിയെടുത്തില്ല. കൊട്ടും കുരവയുമായി പ്രവാചക മദ്ഹുകൾ പാടി ഊരുചുററിയില്ല. മൂരിക്കുട്ടനെയറുത്ത് തേങ്ങാച്ചോറ് വെച്ച് സദ്യയുണ്ട് കിടന്നുറങ്ങിയില്ല.

എന്നാൽ കാലം നീങ്ങിയപ്പോൾ ദീനിൽ സംഭവിച്ച ചില അപവാദങ്ങളുണ്ട്. പൗരോഹിത്യം ഉണ്ടാക്കി ത്തീർത്തതാണ് അവ. അല്ലാഹുവിന്റെ കൽപനകളും പ്രവാചകന്റെ നിർദ്ദേശങ്ങളും കൃത്യമായി പാലിക്കാൻ മനസുകാണിക്കാത്തവർ സ്വർഗത്തിലെത്താൻ ഇടവഴികൾ പരതുന്നതിന്റെ ഉദാഹരണമാണ് മുസ്ലിം ഭൂരിപക്ഷത്തിനിടയിൽ ഇന്നു കാണുന്ന പ്രവാചക ജന്മദിനാഘോഷ കോലാഹലങ്ങൾ. നമസ്കരിച്ചില്ലെങ്കി ലും നോമ്പു നോററില്ലെങ്കിലും ആണ്ടിലൊരിക്കൽ നബിദിനാഘോഷം നിർവഹിച്ചാൽ സ്വർഗമുണ്ടെന്ന് പഠിപ്പിക്കപ്പെടുന്ന സാധാരണമുസ്ലിം, അഞ്ചു നേരത്തെ ഇടവേളകളേക്കാൾ ഒരാണ്ടിന്റെ ഇടവേള തന്നെയാണ് തെരഞ്ഞെടുക്കുക. ജീവിത വ്യവഹാരങ്ങളിൽ അവർ അത്രമാത്രം തിരക്കിലാണല്ലൊ? പൗരോഹിത്യം അത് അനുകൂലമായി ഉപയോഗപ്പെടുത്തുകയാണ് ചെയ്യുന്നത്.

പ്രവാചക വിയോഗത്തിന്റെ മൂന്നിലധികം നൂററാണ്ടുകൾക്കു ശേഷമാണ് നബിജയന്തിയാ ഘോഷത്തിന്റെ തുടക്കം. ഇക്കാര്യം സ്വയം തുറന്നംഗീകരിക്കുമ്പോഴും, ജന്മദിനാഘോഷത്തിന്റെ പ്രമോട്ടർമാർ, "നബിദിനം മുസ്ലീങ്ങൾക്ക് പെരുന്നാളിനേക്കാൾ വലിയ ആഘോഷമാണ്." (രിസാല നബിദിനപ്പതിപ്പ്, 1987) എന്ന് സ്ഥാപിക്കാൻ ശ്രമിക്കുന്നതു കാണാം. ആദ്യനൂററാണ്ടിലെ സച്ചരിതർക്ക് പരിചിതമല്ലാത്ത ഈ നവീന നബിപ്രേമവും, പ്രകടനവും പെരുന്നാളുകളേക്കാൾ മഹത്തരമാണ് എന്ന് പറയാൻ ഇവർക്ക് വഹ്യ് കിട്ടിയത് എവിടെ നിന്നാണ്? നബിദിനാഘോഷത്തെ സംബന്ധിച്ച് ആഘോഷക്കാരുടെ നിലപാടുതന്നെ ഇത് വിശുദ്ധ ദീനിൽ സംഭവിച്ച ബിദ്അത്താകുന്നു എന്നാണ്.

"ഒരാൾ മൗലീദാഘോഷത്തിനെപറ്റി ഇബ്നുഹജർ എന്നവരോട് ചോദിക്കുകയുണ്ടായി. ഇബ്നു ഹജർ മറു പടി പറഞ്ഞു: അടിസ്ഥാനപരമായി മൗലീദ് ബിദ്അത്താണ്. ആദ്യ മൂന്ന് നൂറ്റാണ്ടുകളിലെ മഹത്തുക്കളായ മുസ്ലീങ്ങളിൽ നിന്ന് കൈമാറിവന്ന ആചാരമല്ല അത്" (സുന്നി വോയ്സ് 2000 ജൂലായ് 16-31, പേജ് 26)

അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്ന മുഅ്മിനുകൾ ആദർശരംഗത്തും കർമ്മരംഗത്തും കടന്നു കൂടുന്ന ബിദ്അത്തുകളെ കരുതിയിരിക്കണം. പ്രവാചക സുന്നത്തിന്റെ നിറക്കുടത്തിലേക്ക് ഒരു ബിദ്അത്തിന്റെ തള്ളിക്കയററം അനേകം സുന്നത്തുകളുടെ വിനഷ്ടത്തിന് കാരണമാകും. നബിജന്മദിനം സമുചിതമായി ആഘോഷിക്കുന്ന മുസ്ലിംകളെ പ്രസ്തുത ദിവസങ്ങളിൽ ശ്രദ്ധിച്ചു നോക്കിയിട്ടുണ്ടോ? റോഡു നിറഞ്ഞ പ്രകടനത്തിലും, വാദ്യോപകരണങ്ങളുടെ ലഹരിയിലും, വയറുനിറഞ്ഞ മയക്കത്തിലുമാണ് അവരിൽ ഭൂരിഭാഗവും!! സ്വർഗം നേടാനുതകുന്ന എത്ര ഫർദ്വുകളും സുന്നത്തുകളും ഒരൊററ ദിവസം തന്നെ അവരുടെ ജീവിതത്തിൽനിന്നും കൊഴിഞ്ഞ് പോകുന്നു?!! യഥാർത്ഥ വിശ്വാസികൾക്ക് അത് താങ്ങാനാകില്ല.

നബി ജന്മദിനാഘോഷത്തിന്റെ ഇസ്ലാമികവിധി, ഹിജ്റ 734ൽ മരണപ്പെട്ട പ്രമുഖ മാലികീ പണ്ഡിതനായ ഇമാം അബു ഹഫ്സ് താജുദ്ദീനുൽ ഫാകിഹാനി(റ) തന്റെ അൽ മൗരിദ് ഫീ ഹുക്മിൽ മൗലിദ് എന്ന കൃതിയിൽ വ്യക്തമാക്കിയിട്ടുള്ളത് ഇങ്ങനെയാണ്:

‘‘റബീഉൽ അവ്വൽ മാസത്തിൽ ചിലർ നടത്തിവരാറുള്ള മൗലിദ് ആഘോഷത്തെ സംബന്ധിച്ചുള്ള ചോദ്യം പലരിൽ നിന്നും നിരന്തരം ലഭിച്ചുകൊണ്ടിരിക്കുന്നു. ഈ ആചാരത്തിന് ഇസ്‌ലാമിക ശരീഅത്തിൽ വല്ല അടിസ്ഥാനവുമുണ്ടോ? അതോ, ദീനിൽ സംഭവിച്ച ബിദ്അത്താണോ ഇത്? ഈ ചോദ്യങ്ങൾക്കുള്ള വ്യക്തമായ ഉത്തരമാണ് അവർക്ക് ലഭിക്കേണ്ടത്.’’

‘‘അല്ലാഹുവിന്റെ അനുഗ്രഹത്താൽ എനിക്ക് പറയാനുള്ളത്: വിശുദ്ധ ക്വുർആനിലൊ, പ്രവാചക സുന്നത്തിലൊ ഈ മൗലിദാഘോഷത്തിന് യാതൊരു അടിസ്ഥാനവും ഞാൻ അറിഞ്ഞിട്ടില്ല എന്നതാണ്. പൂർവ സൂരികളുടെ കാൽപാടുകൾ കൃത്യമായി പിന്തുടർന്ന, മതത്തിന്റെ മാതൃകകളായി സ്വീകരിക്കാവുന്ന, സമുദായത്തിലെ പണ്ഡിത ശ്രേഷ്ഠരിൽ ഒരാളിൽനിന്നു പോലും ഈ ആചാരം ഉദ്ധരിക്കപ്പെട്ടിട്ടില്ല. അലസന്മാരും ഇച്ഛാഭരിതരുമായ ചിലരുണ്ടാക്കിയ ബിദ്അത്താണിത്. തീററക്കൊതിയന്മാരാണ് ഇതിന്റെ ഉപയോക്താക്കൾ.’’

ഇമാം ഫാകിഹാനിയുടെ വാക്കുകൾ പ്രസക്തമാണ്. സുന്നത്തിലൊ, സച്ചരിത സലഫിന്റെ ജീവിതത്തിലൊ മാതൃകയില്ലാത്ത നബിജന്മദിനാഘോഷം ബിദ്അത്താണെന്ന് തിരിച്ചറിയാൻ നമുക്കാകണം. ബിദ്അത്തുകൾ വിശ്വാസിയെ നരകത്തിലേക്കെത്തിക്കും എന്ന് മനസ്സിലാക്കി അവയിൽ നിന്ന് വിട്ടുനിൽക്കണം. പ്രവാചക സുന്നത്തുകൾ ജീവിതത്തിൽ പകർത്തിയും പാലിച്ചുമാകട്ടെ നമ്മുടെ നബിസ്നേഹം. അതാണ് സച്ചരിതരായ സലഫുകളുടെ മാതൃക.

